പ്രതിവാരപ്രഭാഷണം (The Sermon for the week)

# ദൈവഹിതാനുവർത്തനത്തിന്റെ പൂർണ്ണമാതൃക

വി. മത്തായി 14. 14—23

“അവൻ പുരുഷാരത്തെപറഞ്ഞയച്ചിട്ട് പ്രാർത്ഥിപ്പാൻ തനിയെ മലയിൽ കയറിപ്പോയി. വൈകുന്നേരം ആയപ്പോൾ ഏകനായി അവിടെ ഇരുന്നു.”

നമ്മുടെ കർത്താവായ യേശുമിശിഹായിൽ പൂർണ്ണദൈവത്വവും പൂർണ്ണമനുഷ്യത്വവും ഏതുപ്രകാരം യോജിച്ചിരുന്നു എന്നു മനസ്സിലാക്കുവാൻ മനുഷ്യബുദ്ധിക്കു വളരെ പ്രയാസമാണ്. എങ്കിലും താൻ പൂർണ്ണദൈവവും മനുഷ്യനും ആയിരുന്നു. അപ്രകാരം തന്നെ ദൈവത്തിന്റെ ത്രിത്വത്തിലുള്ള ഏകത്വവും നമുക്ക് ഗ്രഹിക്കുവാൻ പ്രയാസമാണ്. നമ്മുടെ കർത്താവു ദൈവമായിരിക്കെ തന്റെ ജീവിതത്തിൽ പ്രാർത്ഥനയ്ക്കു എന്തു സ്ഥാനമാണുള്ളത്.? തനിക്കു പ്രാർത്ഥന അനാവശ്യവും അസാദ്ധ്യവുമല്ലേ?. എന്നാൽ ഒരു മനുഷ്യനെന്ന നിലയിൽ അതു് ഏററവും അത്യന്താപേക്ഷിതവുമാണ്. നമ്മുടെ കർത്താവിന്റെ പ്രാർത്ഥനാജീവിതത്തെപററി വി. വേദപുസ്തകം നമുക്കു വിശദമായ അറിവു നൽകുന്നുണ്ട്. ദേവാലയത്തിലും മററും വച്ചുള്ള പരസ്യാരാധനകളിലും നിശ്ചിതസമയങ്ങളിലുള്ള പ്രാർത്ഥനകളിലും താൻ മുടങ്ങാതെ പങ്കെടുത്തിരുന്നു എന്നുമാത്രമല്ല, അവശ്യമനുസരിച്ച് പലപ്പോഴും പ്രാർത്ഥനയ്ക്കു പ്രത്യേക അവസരങ്ങൾ താൻ കണ്ടുപിടിക്കുകയും ചെയ്തിരുന്നു. വിജനസ്ഥലങ്ങളിൽ പോയിരുന്ന് താൻ ദീർഘ സമയം പിതാവുമായി സംസർഗ്ഗം ചെയ്തിരുന്നതായി നാം വായിക്കുന്നു. കൂടുതൽ ജോലിത്തിരക്കുള്ള ദിവസങ്ങളിൽ കൂടുതൽ സമയം പ്രാർത്ഥനയിൽ ചെലവഴിച്ചതായി കാണുന്നുണ്ട്. ചില വിഷമസന്ധികളിലും വിഷമപ്രശ്നങ്ങളെ അഭിമുഖീകരിക്കേണ്ടിവന്ന അവസരങ്ങളിലും വളരെ അധികം സമയം താൻ പ്രാർത്ഥനയിൽ കാത്തിരുന്നു. അപ്രകാരമുള്ള ഒരു സന്ദർഭത്തെക്കുറിച്ചാണ് ഇന്നത്തെ ഏവൻഗേലിയോനിൽ നാം വായിക്കുന്നത്.

നമ്മുടെ കർത്താവിന്റെ മനസ്സിനെ വളരെ സ്പർശിച്ച ഒരു സംഭവം ഇവിടെ രേഖപ്പെടുത്തിയിട്ടുണ്ട്. യോഹന്നാൻ സ്ഥാപകനെ ഹെരോദാവു് അന്യായമായി തടവിൽ പാർപ്പിക്കുകയും ഹെരോദ്യയുടെ കുതന്ത്രങ്ങൾക്കു വശംവദനായ ആ ഭരണാധിപൻ തടവിൽ കിടന്ന യോഹന്നാന്റെ ശിരഃച്ഛേദം ചെയ്യുകയും ചെയ്തു. യോഹന്നാന്റെ ശിഷ്യന്മാർ ശവസംസ്കാരം കഴിഞ്ഞു വന്ന് ഈ വാർത്ത യേശു തമ്പുരാനെ അറിയിച്ചു. “അതു കേട്ടിട്ട് യേശു അവിടം വിട്ട് പടകിൽ കയറി നിർജ്ജനമായോരു സ്ഥലത്തേക്കു വേറിട്ടു വാങ്ങിപ്പോയി.” (മത്തായി 14. 13)യോഹന്നാന്റെ മരണവാർത്ത കേട്ടപ്പോൾ തനിക്കുണ്ടായ മനഃപ്രയാസമായിരിക്കണം നിർജ്ജനസ്ഥലത്തു പോയിരുന്നു പിതാവുമായി സംസർഗ്ഗം ചെയ്‌വാൻ തന്നെ പ്രേരിപ്പിച്ചതു്. നമ്മുടെ കർത്താവു് ആഴമായ ആവശ്യബോധത്തിൽ നിന്നാണ് പ്രാർത്ഥിച്ചതു്. മഷ്യർക്കു് കേവലം ഒരു മാതൃക കാണിച്ചു തരുവാനായിട്ടല്ല.

ഏകാന്തതയിൽ സമയം ചെലവഴിക്കണമെന്നുള്ള ആഗ്രഹത്തോടു കൂടി താൻ വിജനസ്ഥലം തേടി പുറപ്പെട്ടെങ്കിലും തന്റെ ആഗ്രഹനിവൃത്തിക്കു തടസ്സമുണ്ടായതായിട്ടാണ് നാം വായിക്കുന്നതു്. പുരുഷാരം എങ്ങനെയോ ഈ വിവരമറിഞ്ഞു തന്നെ അനുഗമിച്ചു. താൻ നിർജ്ജനസ്ഥലത്തെത്തി അധികം താമസിയാതെ അവിടം ജനനിബിഡമായിത്തീർന്നു. താൻ ആഗ്രഹിച്ച കാര്യം നടപ്പില്ലെന്നായി. എങ്കിലും അതിൽ അവിടുന്ന് ഒട്ടും തന്നെ ക്രുദ്ധനായില്ല. “പുരുഷാരത്തെ കണ്ടു് അവരിൽ മനസ്സലിഞ്ഞു് അവരുടെ രോഗികളെ സൗഖ്യമാക്കി”. പലപ്പോഴും നാം മനസ്സിൽ നിശ്ചയിക്കുന്ന കാര്യം നടക്കാതെ വരുമ്പോൾ നമുക്കു് ഈർഷ്യയും നിരാശയും തോന്നുക സാധാരണമാണ്.

എന്നാൽ ഒഴിച്ചു കൂടാത്ത ചില വ്യതിയാനങ്ങൾ വരുമ്പോൾ അവയിൽ ദൈവേഷ്ടം കണ്ടുപിടിക്കുവാനുള്ള ക്ഷമയും പ്രാർത്ഥനാപൂർവമായ സഹകരണവുമാണ് ദൈവം നമ്മോടാവശ്യപ്പെടുന്നതു്. എല്ലാകാര്യങ്ങളിലും നമ്മുടെ പ്ലാനിനെക്കാൾ പ്രധാനമായി നാം കണക്കാക്കേണ്ടതു് ദൈവേഷ്ടമാണ്. ചിലപ്പോൾ നമ്മുടെ പ്ലാൻ മുഴുവനായി ബലികഴിച്ചു തന്നെ ദൈവേഷ്ടം നിറവേററേണ്ട ആവശ്യം നേരിടും. അങ്ങനെയുള്ള അവസരങ്ങളിൽ നാം അക്ഷമരാകരുതു്. ദിനം പ്രതിയുള്ള ജീവിതത്തിൽ ഇങ്ങനെയുള്ള ത്യാഗത്തിനു വളരെ ആവശ്യമുണ്ട്. നമ്മുടെ പ്രാർത്ഥനാജീവിതം തന്നെ ഒരു ദൃഷ്ടാന്തമായിട്ടെടുക്കാം. പ്രാർത്ഥനയിലും ധ്യാനത്തിലും അധികം സമയം ചെലവഴിക്കണമെന്നാഗ്രഹിക്കുന്നവർക്ക് സാധാരണമായി ഉണ്ടാകുന്ന ചില പരീക്ഷകളും പ്രയാസങ്ങളുമുണ്ട്. ചിലപ്പോൾ നാം പ്രാർത്ഥനയ്ക്കായി മാററിവയ്ക്കുന്ന സമയങ്ങളിൽ ഒഴിച്ചുകൂടാത്ത ചില ആവശ്യങ്ങൾ വന്ന് അതിനെ അസാദ്ധ്യമാക്കിത്തീർത്തെന്നു വരാം. അപ്രതീക്ഷിതമായി ഉണ്ടാകുന്ന ചില സംഭവങ്ങളോ നമ്മുടെ സഹായം ആവശ്യപ്പെടുന്ന ചില വിഷമഘട്ടങ്ങളോ അല്ലെങ്കിൽ നമുക്കുവേണ്ടിത്തന്നെയോ അന്യർക്കുവേണ്ടിയോ അടുത്തിയായി ചെയ്യേണ്ടിവരുന്ന ചില കാര്യങ്ങളോ ആയിരിക്കാം അവ. ഇങ്ങനെയുള്ള അവസരങ്ങളിൽ നമ്മുടെ പ്ലാൻ മാത്രം മുറുകെ പിടിക്കുന്നതു് ചിലപ്പോൾ സ്വാർത്ഥത ആയി തീർന്നേക്കാം. നല്ല കാര്യങ്ങളിൽ, പ്രത്യേകിച്ച് ആത്മീയ കാര്യങ്ങളിൽ സ്വാർത്ഥത കടന്നുകൂടുവാൻ വളരെ എളുപ്പമാണ്. ദൈവത്തിന്റെ അറിവോടുകൂടിയാണ് വ്യത്യസ്ഥങ്ങളായ ചുററുപാടുകൾ നമുക്കുണ്ടാകുന്നതു്. ആ ചുററുപാടുകളിൽ ദൈവേഷ്ടം കണ്ടു മനസ്സിലാക്കി അതിനനുസരണമായ നമ്മുടെ പ്ലാൻ വ്യത്യാസപ്പെടുത്താൻ നാം എപ്പോഴും തയ്യാറായിരിക്കണം. മേൽ പ്രസ്താവിച്ചതിൽ നിന്ന് പ്രാർത്ഥനയ്ക്കു നാം ജീവിതത്തിൽ നൽകേണ്ട പ്രഥമസ്ഥാനം എപ്പോഴും നൽകേണ്ട ആവശ്യമില്ല എന്നു തെററിദ്ധരിക്കരുതു്. പ്രാർത്ഥനയ്ക്കു പ്രഥമസ്ഥാനം നൽകുക തന്നെവേണം. നമ്മുടെ ഇംഗിതങ്ങളനുസരിച്ചു പ്ലാൻ മാററുകയോ പ്രാർത്ഥനയ്ക്കുള്ള സമയം മററു കാര്യങ്ങൾക്കു വിനിയോഗിക്കുകയോ ചെയ്തുകൂടാ. അതിൽ നാം എത്ര കൂടുതൽ നിഷ്കർഷ കാണിച്ചാലും കൂടിപ്പോയെന്നു വരികയില്ല. എന്നാൽ ഇക്കാര്യത്തിൽപോലും നമ്മുടെ പ്ലാൻ ദൈവേഷ്ടത്തിനു് വിധേയമായിരിക്കണം. ദൈവം ആവശ്യപ്പെടുന്നതനുസരിച്ച് നമ്മെ അഭിമുഖീകരിക്കുന്ന വ്യത്യസ്തചുററുപാടുകളുടെ സമ്മർദ്ദമനുസരിച്ചു പുതിയ പുതിയ ക്രമീകരണങ്ങൾ ചെയ്യുവാനുള്ള ദൈവനിയന്ത്രിതമായ ഒരു സന്നദ്ധത എല്ലായ്പോഴും നമുക്കുണ്ടായിരിക്കണം. അതു് നിസ്വാർത്ഥതയുടെയും പരിപൂർണ്ണമായ ദൈവഹിതാനുവർത്തനത്തിന്റെയും ലക്ഷണമാണ്. നമ്മുടെ കർത്താവിന്റെ പ്രവൃത്തി ഇതിനു് ഉത്തമദൃഷ്ടാന്തമാണ്. തന്നെ തേടിവന്ന പുരുഷാരത്തെ അവഗണിച്ച് തന്റെ പ്ലാൻ

# വിശ്വപ്രദീപം

(പുത്തൻകാവു മാത്തൻതരകൻ)

## പിതൃഭവനം

രണ്ടുനാൾ നിസ്താരപർവ്വമിരുന്നേവം
കൊണ്ടാടി മൂന്നാം ദിവസമുദിക്കവേ
നാനാമഹാജനശബ്ദ കോലാഹലം
നിദ്രയിൽ നിന്നു മുണർത്തി കുമാരനെ.
കേദാര ഭൂമിയിൽ ഗോതമ്പിനോടൊത്തു
കാട്ടു പുല്ലേറുമെന്നോർ ബ്ഭയപ്പെട്ടും
മുന്തിരിത്തോട്ടത്തിലുണ്ടാമിളം വല്ലി
വേലി കെട്ടിപ്പടർത്തീടണമെന്നോർത്തും
കർഷകന്മാരെല്ലാം വേഗത്തിൽ, തങ്ങൾ തൻ-
ദേശം പ്രവേശിക്കുവാനായ്പ്പുറപ്പെട്ടു.
തൻ തൊഴിൽ ശാല മുടങ്ങിക്കിടക്കയാൽ
സത്വരം ജോസപ്പും യാത്രയ്ക്കൊരുങ്ങിനാൻ.
കുട്ടികളൊക്കെപ്പതിവുപോലാരവം
കൂട്ടിക്കുതിച്ചോടിയങ്ങോട്ടുമിങ്ങോട്ടും
പ്രായമുള്ളോർക്കു മുമ്പെത്തണം വീട്ടിലെ-
ന്നായം പിടിച്ചു കുതിച്ചു മുന്നോട്ടേക്കും.
നഗരത്തിൽ നിന്നുമങ്ങെത്തിയ തീർത്ഥകർ
നാട്ടിലേക്കൊന്നിച്ചു യാത്ര പുറപ്പെട്ടു.
വീട്ടിൽ നിന്നും കൊണ്ടുവന്ന സാമാനങ്ങൾ
പെട്ടെന്നു ഗർദ്ദഭത്തിന്മേൽ പ്രതിഷ്ഠിച്ചു
മേരിയും ജോസപ്പും കുന്നും തടങ്ങളു-
മേറിയിറങ്ങി നടന്നന്തിവേളയിൽ
ബാലകന്മാരെല്ലാ മൊന്നിച്ചു കൂടിയ
ചേലെഴും താവള സ്ഥാനത്തു ചെന്നെത്തി.
തത്ര വിശ്രാന്തിക്കൊരുങ്ങവേ, തേടിനാർ
പുത്രനെ ബ്ബാലകസംഘത്തിൻ മദ്ധ്യത്തിൽ
പെട്ടെന്നൊരുഗ്രമാമസ്ത്രം, കരൾത്തട്ടിൽ
തട്ടിയപോലെയമ്മാതാവു ഞെട്ടിനാൾ.

ഓമൽക്കുമാരനാം യേശുവന്നാജ്ജന-
സ്തോമത്തിൽ കാണുവാനുണ്ടായിരുന്നില്ല.
ആരോടു ചോദിക്ക മെങ്ങുപോയ്ത്തേടീട്ടു-
മാരാത്രിയെമ്മട്ടിട്ടാരേടത്തിരുന്നിട്ടും
ബാലകനെങ്ങായിരിക്കാം ജറുശലേം
പട്ടണം തന്നിലറിയാതിരിക്കയോ?
സംഭ്രമിച്ചീവിധ മോരോന്നു ചിന്തിച്ചു
സമ്മാന്യരാകുമാദമ്പതിമാർ മാഴ്കി.
ക്രൂരിരുട്ടും ഘോര തസ്കര സംഘവും
കൂത്താടും പർവ്വതമാർഗ്ഗത്തിൽക്കൂടവെ
പുത്രനെ ത്തേടി ത്തിരിച്ചു പിറകോട്ടു
പോകുവാനന്നവരേറെ ഭയപ്പെട്ടു.
ലോകചക്ഷുസ്സൊന്നുദിച്ചെങ്കിലെന്നോർത്തു
ശോകാർത്തരാമവർ പോക്കിനാരാക്കാലം.
കാല്യ നക്ഷത്രമുദിച്ചുയർന്നംബര-
കോട്ടിലൊരല്പം പ്രകാശം പരത്തവെ
കൂട്ടത്തിലുണ്ടായിരുന്നോരോടൊക്കെയും
പെട്ടെന്നു യാത്ര പറഞ്ഞാമിഥുനങ്ങൾ
തെക്കോട്ടു ജറുശലേം പട്ടണത്തിങ്കലേ-
ക്കുൾക്കമ്പമാർന്നു പതറി നടക്കയായ്.
ഓരോ മരത്തിൻ്റെ ചോട്ടിലും, പൂവെഴു-
മാരാമഭൂവിലും വല്ലിക്കുടിലിലും
കാട്ടുപടപ്പിലും സാനുസ്ഥലിയിലും
തോടിൻ്റെ വക്കിലു മാററുതീരത്തിലും
ഓരോ ചുവട്ടടി വയ്ക്കുന്നതോടൊപ്പ-
മോരോ ഞരമ്പും തളർന്നു തകരവെ
പുത്രനെത്തേടിയലഞ്ഞൊരു മട്ടിലാ-
താതനും മാതാവും പട്ടണം പ്രാപിച്ചു.

---

അനുസരിച്ചുള്ള ഏകാന്തത അവിടുന്നു തെരഞ്ഞെടുത്തില്ല. വന്നുകൂടിയ ജനാവലിയോട് മനസ്സലിവുതോന്നിയിട്ടു താൻ ദൈവാശ്രയത്തോടും ക്ഷമാശീലത്തോടും സഹകരണബുദ്ധിയോടും കൂടി അവർക്കു രോഗശമനം നൽകുവാനുംമററും ബദ്ധപ്പെട്ടു. ഇതു് നമ്മുടെ ദിനംപ്രതിയുള്ള ജീവിതത്തിനു് ഒരു മാതൃകയായിരിക്കട്ടെ. മാറി മാറിക്കൊണ്ടിരിക്കുന്ന ചുററുപാടുകളിൽ ദൈവഹിതം കണ്ടറിഞ്ഞു് അനുവർത്തിക്കുവാനുള്ള ദൈവാശ്രയവും പ്രാർത്ഥനാപൂർവമായ സന്നദ്ധതയും നമുക്കുണ്ടാകട്ടെ.

(5-ാം പേജിൽനിന്നും തുടർച്ച)

ച്ചെസ്റ്ററം പ്രസ്താവിച്ചിട്ടുള്ളതു് "ശീതവാനുമല്ല, ഉഷ്ണവാനുമല്ല, ശീതോഷ്ണവാനാകയാൽ നിന്നെ എൻ്റെ വായിൽ നിന്നു ഞാൻ ശർദ്ദിച്ചുകളയും" (വെളി. 13. 10) എന്നത്രെ. ആകയാൽ ഇപ്പോൾ നാല്പതുവർഷങ്ങളായി ശ്ലൈഹികസിംഹാസനത്തിൽ നിന്നകന്നു നിൽക്കുന്ന നമ്മുടെ മക്കൾ—അതായതു് തെക്കുള്ള മലങ്കരക്കാർ—നിഷ്ക്കളങ്ക ഹൃദയത്തോടും നിർമ്മല മനസ്സാക്ഷിയോടുംകൂടി ശ്ലൈഹിക സിംഹാസനത്തോടടുത്തു് കാനോനികമായ കീഴ്‌വഴക്കത്തിനായി ആഗ്രഹിക്കുന്നെങ്കിൽ നാം ക്രമീകരിച്ചിട്ടുള്ള വ്യവസ്ഥകൾ തർക്കവും പ്രതിവാദവും കൂടാതെ ഹൃദയപൂർവമായി സ്വീകരിക്കുകയും പ്രമാണവിരുദ്ധമായ രീതിയിൽ അവരുടെമേൽ നിയമിതരായ മേലദ്ധ്യക്ഷന്മാർ ശ്ലൈഹിക സിംഹാസനത്തിങ്കൽ വിളംബംവിനാ സന്നിഹിതരാകകയും, കാനോനികപ്രാർത്ഥനകളും വിമോചനവും, നമ്മുടെ കൈകൾ വഴിയായി പ്രാപിക്കുകയും ചെയ്യേണ്ടതു ന്യായമാകുന്നു. അപ്പോൾ പ്രതികൂല്യങ്ങൾ മാഞ്ഞുപോകയും, എല്ലാം നേരെയാകുകയും നിരപ്പാകുകയും ദൈവതിരുവിഷ്ടാനുസരണം യാഥാർത്ഥ്യവും ശാശ്വതവുമായ സമാധാനത്തിലും— ഭാവനാമണ്ഡലത്തിലുള്ള സമാധാനത്തിലല്ല, കളങ്കമില്ലാത്തതും നിർമ്മലവുമായ യോജിപ്പിലും, നശ്വരവും താൽക്കാലികവുമായ സ്നേഹത്തിലല്ല, ശാശ്വതവും നിത്യവുമായ സ്നേഹത്തിലും സഭനയിക്കപ്പെടാനിടയാകുകയും ചെയ്യും. ധനാഢ്യരാകട്ടെ, പണ്ഡിതന്മാരാകട്ടെ, മദ്ധ്യസ്ഥന്മാരാകട്ടെ അത്മായക്കാരായ ആരും ഇക്കാര്യത്തിനായി ഇവിടേക്കു വരേണ്ടതില്ല. വിശുദ്ധ സിംഹാസനം അതു് അനുവദിക്കുന്നതുമല്ല. അഥവാ ഈ നടപടിക്കു വിപരീതമായി സ്വമേധയാ ആരെങ്കിലും നമ്മുടെ അടുക്കൽ വരുന്നതു് നിഷ്ഫലവുമാണ്. വളരെ വാക്കുകളും ചക്രലേഖനങ്ങളും പ്രയോജനശൂന്യമായ എഴുത്തുകളും അശേഷം ആവശ്യമുള്ളവയ

(ശേഷം 12-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. ലൂക്കോസ് 1. 26—38.

യേശുതമ്പുരാന്റെ ജനനം സംബന്ധിച്ചു ഈ സുവിശേഷത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന വിവരങ്ങൾ പരിശുദ്ധ മാതാവിൽനിന്നു ലഭിച്ചതായിരിപ്പാനെ മാൎഗ്ഗമുള്ളു. ക്രിസ്തുമതത്തിന്റെ പ്രധാന പ്രമാണം ദൈവം മനുഷ്യനാ[..]ി അവതരിച്ചു എന്നും, അങ്ങിനെ

[..]ഷ്യസ്വഭാവം എടുക്കുകമൂലം മ
നുഷ[..] തന്നോടു രഞ്ജിപ്പിച്ചു എന്നു
ള്ള[..]ു. ഈ മഹൽസംഭവത്തിനു
[..]ന്ന ഒന്നുതന്നെയാണു് തന്റെ
[..]ം. മനുഷ്യജാതിയുടെ വീണ്ടെടു
[..]ദൈവ തിരുവിഷ്ടപ്രകാരം മാ
[..]നും ഒരു പങ്കു് നിർവഹിപ്പാനു
[..]ിരുന്നു. മനുഷ്യന്റെ സ്വാതന്ത്ര്യ
[..]രണം അവിടുന്നു് ആഗ്രഹിക്കു
[..]ിലും മനുഷ്യന്റെ സ്വാതന്ത്ര്യ
[..]രിക്കലും കൈ വയ്ക്കാറില്ല. ത്യാ
[..]മായ ആ ജീവിതവിളി നിറ
[..]ൻ പ. മാതാവു് എങ്ങനെ ത
[..] സമർപ്പിച്ചു എന്നു് ഈ ഭാ
[..] വായിക്കുന്നു. അവൾ ഭാഗ്യ
[..]തു് ദൈവം അവളെ തിര
[..]തുകൊണ്ടു മാത്രമല്ല, എന്നാ
[..]വവിളിക്കു് അവൾതാനേവി
[..]ം സമർപ്പിച്ചതുകൊണ്ടുകൂടി
[..] മനുഷ്യസഹകരണത്തിൽക്കൂ
[..] ദൈവം എപ്പോഴും പ്രവൎത്തി
[..] "നിന്റെ രാജ്യം വരേണമേ
[..]തിരുവിഷ്ടം സ്വൎഗ്ഗത്തിലേപ്പോ
[..]യിലും ആകണമേ" എന്നു്
[..]ൎത്ഥിക്കുമ്പോൾ ദൈവേഷ്ടത്തി
[..]ത്തന്നെ സമർപ്പിക്കുവാനുള്ള
[..]ത ആവശ്യമാകുന്നു. വിശുദ്ധിയു
[..]യ ആവശ്യം ദൈവേഷ്ട
[..]ിപ്പാനുള്ള ഒരുക്കമാണു്.

[..]സ് 11. 5—13.

[..] അപേക്ഷകളുമായി
[..]ത അലട്ടിക്കൊണ്ടി
[..]വശ്യങ്ങൾ നിൎവ
[..]ിട്ടത്തെ പ്രേരി
[..]മെന്നു് ഈ ഉപ
[..]ഠിപ്പിക്കുന്നു എ
[..]തു്. അപ്രകാ
[..]ഷിദ്ധമായ ഒ
[..]ം. നമ്മുടെ നി
[..] ഒരു കഠിന
[..]രിവൎത്തനം
[..]ന്നു എങ്കിൽ
[..]ം എത്ര അ
[..]ക്ഷകൾക്കു്
[..] ഈ ഉപ

9 മുതൽ 13 വരെയുള്ള വാക്യങ്ങൾക്കു് നാം അപേക്ഷിക്കുന്നതെല്ലാം ദൈവം തരുമെന്നൎത്ഥമില്ല. നമുക്കു് ആവശ്യമുള്ളതും നന്മയുമായ കാൎയ്യങ്ങൾക്കാണു് നാം പ്രാൎത്ഥിക്കേണ്ടതു്. സൽഗുണസമ്പൂർണ്ണനും സ്നേഹസമ്പന്നനും ആയ ദൈവം നമുക്കാവശ്യമായവ തരാതിരിക്കയില്ല. നമ്മുടെ അജ്ഞതയിൽ നാം ആഗ്രഹിക്കുകയും അപേക്ഷിക്കുകയും ചെയ്യുന്ന പല കാൎയ്യങ്ങളും നമുക്കാവശ്യമുള്ളവയോ അന്ത്യത്തിൽ നമ്മുടെ നന്മയ്ക്കുതകുന്നതോ ആയിരിക്കയില്ലല്ലൊ.

ബുധൻ. ലൂക്കോസ് 11. 37.—44.

ഭക്ഷണത്തിനുമുമ്പു് കുളിക്കണമെന്നുള്ള നിയമം യഹൂദപാരമ്പൎയ്യം അനുശാസിച്ചിരുന്ന ഒരു നടപടിയായിരുന്നു. ന്യായപ്രമാണത്തിൽ അങ്ങനെ ഒരു നിയമം നാം കാണുന്നില്ല. ബാഹ്യമായ അനുഷ്ഠാനങ്ങൾ ആന്തരികമായ അവസ്ഥയുടെ ഒരു പ്രകടനം എന്ന നിലയിലെ പരിഗണന അൎഹിക്കുന്നുള്ളു. ഇതിനെയാണു് കൎത്താവു് ഇവിടെ വിമർശിക്കുന്നതു്. പാത്രങ്ങളുടെ വെടിപ്പും ഹൃദയശുദ്ധിയില്ലായ്മയും, നിസ്സാരവസ്തുക്കൾക്കുപോലും പ്രസ്സാരം കൊടുക്കുന്നതിലുള്ള ശ്രദ്ധയും ദൈവിക കാൎയ്യങ്ങളിൽ ന്യായം നീതി ഇവയുടെ അവഗണനയും. ഈ രീതി അനുഗ്രഹത്തേക്കാൾ ശാപത്തിനാണു് വഴി തെളിക്കുന്നതു്. കല്ലറകളുടെ അന്തർഭാഗംപോലെയാണു് കപടഭക്തിക്കാരുടെ ആന്തരികസ്വഭാവം. കപടഭക്തിക്കെതിരായി യേശുതമ്പുരാൻ പലപ്പോഴും ഉപദേശിക്കുന്നുണ്ടു്. ബാഹ്യമായ അനുഷ്ഠാനങ്ങൾകൊണ്ടു് അവർ സംതൃപ്തി അടയുന്നു. കൎതൃദൃഷ്ടിയിൽ യാതൊരു സൃഷ്ടിയും മറഞ്ഞിരിക്കുന്നില്ല; സകലവും അവനു സ്പഷ്ടമായിരിക്കുന്നു; അവനോടു മാത്രമാണു് നമുക്കു കാൎയ്യമുള്ളതു്. ഈ വസ്തുത നാം വിസ്മരിക്കരുതു്.

വ്യാഴം. ലൂക്കോസ് 12. 4—12.

കൎതൃശിഷ്യന്മാർ ഏതു പീഡയും മൎദ്ദനവും നേരിടുവാൻ തക്ക ധൈൎയ്യമുള്ളവരായിരിക്കണം. അവർ ദൈവമുമ്പാകെ വില തീരാത്തവരും അവിടുത്തെ തൃക്കരങ്ങളിൽ സമർപ്പിതരുമാണല്ലൊ. ദൈവിക ശക്തിയെപ്പററിയുള്ള ഭയമല്ല ദൈവത്തോടു നാം പുലൎത്തേണ്ട ആദർശപരമായ മനോഭാവം. എന്നാൽ, അവിടുത്തോടുള്ള ബഹുമാനത്തിൽ അധിഷ്ഠിതമായ ഭയം ആവശ്യമാണുതാനും. നമ്മുടെ ശാരീരിക ജീവിതത്തിനു ഭംഗം വരുത്താൻ മാത്രം പ്രാപ്തനായ മനുഷ്യനെ നാം ഒരിക്കലും ഭയപ്പെടരുതു്. നമ്മുടെ നിത്യജീവിതത്തിനു നാഥനായിരിക്കുന്നവൻ ദൈവം മാത്രമാണല്ലൊ. ക്രിസ്തുവിനെ അനുകരിക്കുന്നവൻ ക്രിസ്തുവിനാലും അംഗീകൃതനാകും സംശയമില്ല. എന്നാൽ തങ്ങളുടെ മതവിശ്വാസവും മതാനുസരണവും അന്യർ അറിവാൻ കാംക്ഷിക്കുന്നില്ല എന്നിങ്ങനെ കാപട്യം ഭാവിക്കുന്നവർ ഇന്നുണ്ടു്. അവൎക്കു ക്രിസ്തുവിൽനിന്നു് യാതൊരു പരിഗണനയും ലഭ്യമായിരിക്കുകയില്ല. തെററിദ്ധാരണ, അജ്ഞാനം ആദിയായ കാരണങ്ങളാൽ ക്രിസ്തുവിൽ വിശ്വസിക്കാതെ വരുന്നതു് ക്ഷന്തവ്യമാണു്. എന്നാൽ ആന്തരികബോധത്തിനു വിരുദ്ധമായി പ്രവൎത്തിക്കുന്നതു് ഒരിക്കലും ക്ഷന്തവ്യമായിരിക്കയില്ല. ആവിധ പ്രവൃത്തി നമ്മിലുള്ള ദിവ്യ വെളിച്ചത്തെ പാടെ കെടുത്തിക്കളയുന്നു. അതു മനഃപൂർവ്വമുള്ള പ്രവൃത്തിയാകയാൽ മാനസാന്തരവും പാപമോചനവും അസാദ്ധ്യമായി ഭവിക്കുകയും ചെയ്യുന്നു.

വെള്ളി. ലൂക്കോസ് 12. 13-[..]1.

വസ്തുവകകളിന്മേൽ ആ മനുഷ്യനുള്ള അവകാശത്തെപ്പററി ഈ ഭാഗത്തു പ്രസ്താവിച്ചുകാണുന്നില്ല. ഈവിധമുള്ള തൎക്കങ്ങളിൽ ഒരു വിധി എഴുതുകയല്ല തന്റെ ജോലി എന്നുമാത്രമെ കൎത്താവിന്റെ മറുപടിയ്ക്കു് ഇവിടെ അൎത്ഥമുള്ളു. യേശുക്രിസ്തു വന്നതു് മനുഷ്യരെ ദൈവത്തിങ്കലേക്കും നിത്യ മൂല്യങ്ങളിലേക്കും നയിക്കുവാനായിരുന്നു. വസ്തുവകകളെപ്പററി തൎക്കങ്ങൾ ഉണ്ടാകുന്നതു് നീതിയ്ക്കായുള്ള ആഗ്രഹം നിമിത്തമല്ല, പിന്നെയോ സ്വാൎത്ഥലാഭവാഞ്ഛയാലാണു്. ലോകസമ്പാദ്യങ്ങൾ സ്വരൂപിക്കുകയല്ല ജീവിതലക്ഷ്യമെന്നു് ക്രിസ്തുശിഷ്യർ ഇനിയും ഗ്രഹിക്കേണ്ടിയിരിക്കുന്നു. ക്രിസ്ത്യാനി ഈ ലോകത്തിൽ ഒരു തീൎത്ഥയാത്രക്കാരൻ മാത്രമാണു് അവന്റെ യഥാൎത്ഥ പൌരത്വം സ്വൎഗ്ഗത്തിലത്രെ. നാം കൊടുക്കുന്നതിന്റെ അളവനുസരിച്ചു വേണം നമ്മുടെ യഥാൎത്ഥമൂല്യം നിർണ്ണയിക്കുവാൻ. ധനസമ്പാദ്യംകൊണ്ടു് ജീവിതം സുരക്ഷിതമാക്കാമെന്നു് വിചാരിക്കുന്ന ചിന്താഗതി അബദ്ധസംപൂർണ്ണമാണു്. ധനവാനും ദരിദ്രനും ഇന്നല്ലെങ്കിൽ നാളെ ഈ ലോകത്തിൽനിന്നു കടന്നു പോകുവാനുള്ളവരാണല്ലൊ. ഒരുവനു് എന്നേക്കും സൂക്ഷിക്കുവാൻ കഴിയാത്ത ധനത്തിൽ ശരണം വയ്ക്കുന്ന മനുഷ്യൻ എത്ര ദരിദ്രനായിരിക്കണം.

## പുസ്തകാഭിപ്രായം

### ദൈവമുള്ള ഭവനം (1)

(ഡീക്കനസ് കരോൾഗ്രഹാം ഇംഗ്ലീഷിൽ എഴുതിയതിന്റെ തർജ്ജമ, പ്രസാധകർ, മലയാളക്രൈസ്തവ സാഹിത്യ സമിതി. പേജ് 76 വില 5 ണ.)

കേരളക്രൈസ്തവരെ സംബന്ധിച്ചിടത്തോളം മതവിഷയകമായ അദ്ധ്യയനത്തിന്റെ അഭാവം പ്രധാന ന്യൂനതയായി ഇന്നിയും അവശേഷിക്കുന്നതയുള്ളൂ. ബൈബിൾ പഠനം മാത്രമല്ല, അതിലെ മഹൽ സൂക്തങ്ങളുടെ വെളിച്ചത്തിൽ വിവിധപ്രശ്നങ്ങളെപരിശോധിക്കുന്നതിനുള്ള ഉദ്യമവും കേവലം ശൈശവദശയിൽ തന്നെ അടിയുറഞ്ഞു കിടക്കുകയാണ്. വിശ്വസാഹിത്യത്തിലെ അത്യുൽകൃഷ്ടഗ്രന്ഥമായബൈബിളിലെ സംഭവപരമ്പരകളെ അപഗ്രഥനം ചെയ്ത്, അവ ദൈവത്തെക്കുറിച്ച് എന്തു പറയുന്നു, ക്രിസ്തീയവിശ്വാസ സത്യങ്ങളും ജീവിതപ്രമാണങ്ങളും എങ്ങനെ ബന്ധിച്ച്,പരിപോഷിപ്പിക്കാം,എന്നിപ്രകാരമുള്ള പ്രശ്നങ്ങൾക്കു ഉത്തരം ക[…]ിടിക്കാൻ സാർവ്വത്രികക്രൈസ്തവ സഭ ശ്രമിച്ചുകൊണ്ടാണ രിക്കുന്നത്. ഇന്നാട്ടിലെ സഭകളും അക്കാര്യത്തിൽ ശ്രദ്ധ ചെലുത്തേണ്ടിയിരിക്കുന്നു.

---

ശനി. ലൂക്കോസ് 13. 23—28.

കർത്തൃശിഷ്യന്മാർ തങ്ങളുടെ നാഥനും ന്യായാധിപനുമായവന്റെ ആഗമനം ഏതു സമയത്തായിരുന്നാലും അവനെ സ്വാഗതം ചെയ്യത്തക്കവിധത്തിൽ ഒരുക്കമുള്ളവരായിരിക്കണം. തങ്ങളുടെ നാഥൻ ഏൽപിച്ച ചുമതലകൾ വിശ്വസ്തതയോടും നിഷ്ഠയോടുംകൂടി നിർവഹിക്കുന്നവരായിരിക്കണം ശിഷ്യന്മാർ. നമ്മുടെ സ്വന്തനിലയിൽ നമുക്കവകാശപ്പെട്ട യാതൊന്നുമില്ല; സർവവും ദൈവത്തിന്റെ ദാനമാകുന്നു; അവയെ സംബന്ധിച്ച ശരിയായ കണക്കു ബോധിപ്പിക്കുവാൻ നാം ചുമതലപ്പെട്ടുമിരിക്കുന്നു. ഈ ഉപദേശം വ്യക്തികളുടെ എന്നപോലെ സമുദായത്തിന്റെയും ജീവിതത്തെ സമൂല പരിവർത്തനത്തിനു വിധേയമാക്കുന്നതാണ്. ക്രിസ്തുവിന്റെ അനുയായി അവന്റെ ജീവിതം ഏതു പ്രകാരം ചെലവഴിക്കുന്നു എന്നതിനു ദൈവത്തോടു ഉത്തരവാദിത്വമുള്ളവനാണെന്ന ബോധത്തോടെ ജീവിക്കേണ്ടതാവശ്യമാകുന്നു. ഈ പ്രകാരത്തിൽ മാത്രമെ സ്വർഗ്ഗത്തിലെന്നതുപോലെ ഭൂമിയിലും ദൈവരാജ്യം സംസ്ഥാപിതമാകയുള്ളൂ.

ഗ്രാമങ്ങളിലെ സ്ത്രീകളുടെ ക്ലാസ്സുകൾക്കായി ഡീക്കനസ് കരോൾ ഗ്രഹാം—ക്രൈസ്തീയ കുടുംബപ്രസ്ഥാനത്തിന്റെ ദക്ഷിണേന്ത്യ സെക്രട്ടറിയാണിവർ—തയാറാക്കി ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ച പാഠക്കുറിപ്പുകൾ രണ്ടുമൂന്നുവർഷംമുമ്പ് മലയാളക്രൈസ്തവസാഹിത്യസമിതി മലയാളത്തിൽപ്രസിദ്ധീകരിക്കയുണ്ടായി. പ്രസ്തുത ലഘുഗ്രന്ഥത്തിന്റെ രണ്ടാംപതിപ്പാണ് "ദൈവഭവനം", അഥവാ ക്രിസ്തീയഭവനപാഠങ്ങൾ. വേദപുസ്തകം വെളിപ്പെടുത്തുന്ന രക്ഷയുടെ കഥ എത്രയും ലളിതമായി പഠിപ്പിക്കുന്നതിനു ഉദ്ദേശിക്കപ്പെട്ടിട്ടുള്ള ഗ്രന്ഥപരമ്പരയിൽ അദ്യത്തേതാണിത്."ദൈവവും പാപവും" എന്നതാണ് ഇതിലെ പ്രതിപാദ്യവിഷയം. മനുഷ്യരെപ്പററിയുള്ള ദൈവോദ്ദേശം, രക്ഷയുടെ ആവശ്യം തുടങ്ങിയ വിഷയങ്ങൾ ക്ലാസ്സെടുക്കുന്ന നായകന്മാർക്കു പഠിപ്പിച്ചൊരുങ്ങുന്നതിനായി അപഗ്രഥിച്ചു സജ്ജീകരിച്ചിരിക്കുന്നു. ആഴ്ചയിലൊരു ക്ലാസ്സുവീതം ആറു മാസംകൊണ്ടു തീർക്കത്തക്ക പാഠങ്ങളാണ് ക്രമപ്പെടുത്തിട്ടുള്ളത്. പാഠങ്ങളുടെ അന്ത്യത്തിൽ ചേർത്തിരിക്കുന്ന ആലോചനാചോദ്യങ്ങൾ പാഠവിഷയവും ദൈനന്ദിനജീവിതവും തമ്മിലുള്ള പ്രായോഗിക ബന്ധത്തെ പരാമർശിക്കുന്നവയാകയാൽ പ്രയോജനപ്രദമായിരിക്കും.

ഇങ്ങനെ കേരളക്രൈസ്തവരുടെ അദ്ധ്യയനത്തോത് ഉയർത്തുന്നതിനുള്ള മലയാള ക്രൈസ്തവ സാഹിത്യസമിതിയുടെ സദുദ്യമം സ്വാഗതാർഹമാണ്.

അധികപങ്കും അന്തഃപുരവും ഗൃഹപരിസരവുമായിക്കഴിയുന്ന സുറിയാനി വനിതകൾ ഈ പ്രസിദ്ധീകരണത്തെ ഉപയോഗപ്പെടുത്തുന്നത് അവരോട് ബന്ധപ്പെട്ട വ്യക്തികൾക്കും അവരുമായിസാത്മ്യം പ്രാപിച്ചിട്ടുള്ള പരിസരപ്രദേശങ്ങൾക്കും പ്രയോജനപ്രദമായിരിക്കും.

ചിലേടത്തു വന്നുചേർന്ന അനൗചിത്യങ്ങൾ ചൂണ്ടിക്കാണിക്കുന്നത് അനുചിതമാവില്ലെന്നു തോന്നുന്നു. ക്ലിഷ്ടമായ വാക്യങ്ങളും ശുദ്ധികുറഞ്ഞ പദപ്രയോഗങ്ങളും എണ്ണം കുറവല്ലാത്ത അക്ഷരത്തെറ്റുകളും അവിടവിടെ പൊന്തിനിൽക്കുന്നുണ്ട്. ഉദാ:

"നമുക്ക ...... പറയട്ടെ" (പേ. 5) ക്രിസ്ത്യാനികളെന്ന മുറസ്സു ദൈവം ലോകത്തെ ഭരിക്കുന്നെന്നും (14) പ്രത്യേകം സഭയിലുള്ളവരെ ഓർമ്മിക്കാം (14) അനുതാപം പ്രാർത്ഥനയിലേക്കു മാത്രമല്ല, സേവനത്തിനും ദാനം ചെയ്യുന്നതിനും കൂടെ നമ്മെ അഭ്യസിപ്പിക്കുന്നു. (23) നിരുളികളും മറ്റുള്ളവർക്കു സഹിക്കാൻ പാടില്ലാത്തവിധത്തിലും ആയിതീരാറുണ്ട് (38) ബഹുമാനിക്കേണ്ടതിനു രണ്ടുലക്ഷണങ്ങൾ (39) അവയിൽ നിന്നു തിരുത്തപ്പെടുവാൻ (39) ഈ കല്പന...........ഉൾപ്പെട്ടിരിക്കുന്നു (43), കൊണ്ടുവരേണ്ടിയ (7) തീരണമെന്നും (8) നിയമിപ്പെട്ട (8) തിരഞ്ഞെടുത്തു (10) സൃഷ്ടാവ് (14) പ്രവർത്തി (19) പഠിച്ചെല്ലോ (24) ദൃഷ്ടാന്തമായി (40) മനഃതാഴ്ച (51) ശപാസിച്ചു (56) നൽകുന്നതിന് (56) സ്നേഹിപ്പാൻ (57) തുടരെണമെന്നും(5[…] അനുഭവമാക്കണം (60) തന്നിരിക[…]ധത്തിൽ (63) ഉപയോഗപ്പെട്ടു[…]65)
വിസ്താരഭയത്താൽ ഉദാഹര[…]
തുക്കുന്നു. ഈ ലഘുഗ്രന്ഥത്തി[…]
ണ്ടാം പതിപ്പ് ഇത്ര അന[…]
യോടെഅച്ചടിച്ചിറക്കിയതിൽ പ്ര[…]
കർ ഒരു കടുത്ത കൃത്യവിലോപ[…]
കാണിച്ചിരിക്കുന്നത്. സാഹിത്യ[…]
രങ്ങളായ ഒന്നാംതരം ഗ്രന്ഥങ്ങ[…]
നീയമായ "ശൈറപ്പ്" ക[…]
ദൈനം ദിനം പുറത്തിറങ്ങി[…]
രിക്കുന്ന ഒരു രംഗവേദികയി[…]
ഈ "ക്രൈസ്തവസാഹിത്യപ്ര[…]
ഒഴുകിചെല്ലുന്നതെന്നോർക്ക[…]
ഞ്ഞപക്ഷം, ഉള്ളടക്കമെങ്കില[…]
ലയാളത്തിൽ അവതരിപ്പി[…]
സാധിക്കാത്തപക്ഷം, മലയാ[…]
വ സാഹിത്യഗ്രന്ഥങ്ങളുടെ […]
ന്താണ്?.

### വേദപുസ്തകത്തിലെ […]

(11)

(ഗ്രന്ഥകർത്താ. റെവ. എസ്. ആ[…]
ബി. എ. ബി. ഡി. പ്രസാധ[…]
യാളക്രൈസ്തവ സാഹി[…]
പേജ് 103. വില 8[…]

വേദപുസ്തകത്തിൽ […]
കാബാലന്മാരുടെ […]
ക്കുന്നുണ്ട്. ജീവി[…]
യിൽ പല ചരി[…]
തപവും തണലും […]
ഹിക്കുന്നുമുണ്ട്. […]
ട്ടികളെ, അവര[…]
ത്തലത്തിൽ, […]
കക്ക് വിജ്ഞ[…]
ക്ക് ആനയ[…]
ർത്താവ് ഉദ[…]
ശ്ധരുലി[…]
യം കൈവ[…]
യുമാണത്[…]
ന്ഥം നമ[…]
ഹർഷം […]
സംശയമ[…]

ഹാബേൽ, ഇശ്മായേൽ, ഇസഹാക്ക്, യോസേഫ്, മോശ, ശമുവേൽ, അബിയാവ്, അടിമപ്പെൺകുട്ടി, വിധവയുടെ മകൻ, യോവാസ്സ്, ശൂനേംകാരത്തിയുടെ മകൻ, യോശായാ, ദാനിയേൽ, ഗലീലയിലെ ബാലൻ, അധിപതിയുടെ മകൾ, തിമോഥെയോസ്സ്, യേശു, യേശുവും കുഞ്ഞുങ്ങളും—എന്നിങ്ങനെ 18 അദ്ധ്യായങ്ങളിലായി പതിനഞ്ചുബാലന്മാരുടെയും 2 ബാലികമാരുടെയും ചരിത്രം ഈ ഗ്രന്ഥത്തിൽ കോർത്തിണക്കിയിട്ടുണ്ട്. മിക്കകഥകളും വേദപുസ്തകത്തിലെ ആഖ്യാനരീതിയുടെ മറപിടിച്ചാണ് വിരചിച്ചിട്ടുള്ളത്. സ്വതന്ത്രമായ ഒരുആഖ്യാനരീതിഅവലംബിച്ചായിരുന്നെങ്കിൽ നീണ്ട ഉപക്രമങ്ങളും വലിച്ചുനീട്ടിയ മുഷിപ്പൻ ഉപസംഹാര പാഠങ്ങളും ഒഴിച്ചുവിടാമായിരുന്നു; കഥകൾ കുറേക്കൂടി സമാകർഷകമായിത്തീരുമായിരുന്നു.

മോശ, ശമുവേൽ, ദാനിയേൽ,യായി
ിൻെറ മകൾ എന്നിവരുടെ ചി
ചേർത്തു് ഉചിതമായിട്ടുണ്ട്.
ൽ കുറേക്കൂടി ചേർക്കാമായിരു
ം തോന്നുന്നു. "ക്രിസ്തു ലോക
പ്രത്യാശ" എന്ന ചിത്രത്തെ
ാം അദ്ധ്യായത്തിൽ ഒരു വി
ാട്ടത്തിട്ട്; ആ ചിത്രം ചേ
ത്ത് അനേകം കുട്ടികൾക്ക്
കാരണമായിട്ടുണ്ടാവണം.
ിനെ കുട്ടികളുടെ കൂട്ട
പ്പെടുത്തിയതിൻെറ ഔചി
ാവോ? അതെന്തെങ്കിലുമാവ
ഹോദരനായ ഹാബേലിനെ
ശേഷം, "താൻചെയ്ത കഠോര
രും അറിഞ്ഞില്ലല്ലോ എന്നു
ച്ച് കയീൻ ഉത്സാഹഭരിതനാ
ം കഴിച്ചു" (പേജ് 9)എന്നു
ത്താവ് പറയുന്നു. ഇതു വള
ാഭാവികമായ ഒരു മനശ്ശാ
ി തോന്നാം. ആദ്യത്തെ
ത്യം നടത്തിക്കഴിഞ്ഞ
ിൻ "ഉത്സാഹഭരിത
പ്പുവെന്ന് കേൾക്ക
വല്ലായ്മ. വേ
"കയീൻ ഭര
ചെയ്ത ഘോരകൃ
വിച്ചു.........
ന ശിക്ഷി
10) പ
ും തമ്മി
ളുടെ മ
ധാരണ
രണമാ
ത്തിനാ
ച്ച് ക

ഥപുരോഗമിപ്പിക്കുന്നതിനു പകരം, ഗ്രന്ഥകർത്താവ് അതതുഭാഗത്തെപ്പററി അറിയാവുന്ന ചരിത്രവസ്തുതകൾ മുഴുവൻ ഉൾക്കൊള്ളിക്കാൻ ശ്രമിക്കുന്നുണ്ട്. തന്മൂലം കഥാഘടനയ്ക്കു് ശൈഥില്യവും രസനിർഝരിക്കു വിച്ഛേദവും സംഭവിച്ചിട്ടുണ്ട്. യായിറോസിൻെറ മകളെ ഉയർപ്പിച്ച കഥയിലെ ഉപക്രമം, രക്തവാർച്ചക്കാരി സ്ത്രീയുടെ സുഖപ്രാപ്തി, "വിധവയുടെ മകൻ" എന്ന അദ്ധ്യായത്തിലെ പൂർവകഥാകഥനം, തുടങ്ങിയവ ഇതിനുദാഹരണമാണ്.

വേറൊരുഭാഗം നോക്കുക. "ഈ ഘട്ടത്തിൽ യോസേഫിനു് പതിന്നാലുവയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളു. ..........സഹോദരങ്ങൾക്കു കൊടുക്കേണ്ടതിലേക്ക് വളരെ രുചികരമായ ഭക്ഷണസാധനങ്ങൾ മാതാവായ റാഹേൽ, യോസേഫിനെ ഏല്പിച്ചു" (പേജ് 27) യോസേഫിനു അന്ന് 17 വയസ്സ് പ്രായമുണ്ട്. മാതാവായ റാഹേൽ, ഹാരാനിൽനിന്ന് ഹെബ്രോനിലേക്കുള്ള യാത്രാമദ്ധ്യേ എഫ്രാത്തയ്ക്കു സമീപത്തുവച്ചു് പ്രസവത്തോടുകൂടി മരിച്ച കഥ ഗ്രന്ഥകർത്താവ് വിസ്മരിച്ചു കളഞ്ഞിരിക്കുന്നു!

അബിയാവ്, അടിമപ്പെൺകുട്ടി തുടങ്ങിയ അദ്ധ്യായങ്ങൾ വായനക്കാരുടെ ശ്രദ്ധയെ ആകർഷിക്കത്തക്കവിധം സജ്ജമാക്കിയിട്ടില്ല. അവരെപ്പററി അറിവുള്ള തുലോം ചുരുങ്ങിയ ചരിത്രവസ്തുതകളെ അവലംബമാക്കി അവരുടെ വ്യക്തിത്വത്തെ പ്രകാശിപ്പിക്കുന്നതിൽ ഗ്രന്ഥകർത്താവ് പരാജയമടഞ്ഞിരിക്കുന്നു.

"വിധവയുടെ മകൻ" കേവലം നിർജ്ജീവമായ ഒരു മാംസപിണ്ഡം മാത്രമാണ്. "അവൻ ജീവനും ചൈതന്യവുമുള്ളവനായി കട്ടിലിൽ എഴുന്നേററിരുന്ന് പുഞ്ചിരിച്ചു", എന്ന് ഗ്രന്ഥകർത്താവു നമ്മെ അനുസ്മരിപ്പിക്കാത്ത പക്ഷം, അഞ്ചുപേജുള്ള "വിധവയുടെ മകനിൽ" ആ ബാലനെ അവതരിപ്പിക്കുന്നതായി ഒരൊററ ഖണ്ഡിക മാത്രമേയുള്ളു! അവസാനം ചേർത്തിരിക്കുന്ന സന്മാർഗ്ഗപാഠമാണ് ഇതിലൊക്കെ രസകരമായിരിക്കുന്നത്. അതിൻെറ ആരംഭം മാത്രം ഉദ്ധരിക്കാം. "വിധവയുടെ മകനെപ്പോലെ നാം എല്ലാവരും ഒരു സന്ദർഭത്തിൽ മരിച്ചുപോകും..........."

"ഇന്നു ലോകത്തിൽ ആറു കോടിയിലധികം ജനങ്ങൾ അധിവസിക്കുന്നതായി കണക്കാക്കപ്പെട്ടിരിക്കുന്നു." (പേജ് 4.) ഗ്രന്ഥകാരൻ എത്ര ദശവർഷങ്ങൾ മുമ്പുള്ള കാര്യമാണ് പരാമർശിക്കുന്നതെന്ന് അൽഭുതം തോന്നിപ്പോകും. ഭാഷയ്ക്കു് സാരള്യമുണ്ട്, എന്നാൽ ശബ്ദശാസ്ത്രപരമായ ശുദ്ധികുറയും; ആവിഷ്ക്കരണരീതി തീർച്ചയായും വളരെയധികം മെച്ചമായേ മതിയാകൂ. മുൻപറഞ്ഞ കാര്യങ്ങളിൽ ശ്രദ്ധിക്കുന്നപക്ഷം, ഓജസ്സും ഓമനത്വവുമുള്ള ലഘുചിത്രങ്ങൾ സജ്ജമാക്കുവാൻ ഗ്രന്ഥകാരനു കഴിയാതിരിക്കയില്ല,

വാക്യങ്ങളിൽ വന്നിട്ടുള്ള വികലപ്രയോഗങ്ങളിൽ ചിലതു ചൂണ്ട[illegible]ണിക്കാതിരിക്കുക ഉചിതമല്ല "കൃഷിക്കനുയോജ്യമായും ഫലപ്രദമായുമുള്ള സ്ഥലങ്ങൾ" (പേജ് 6) ഹൃദയം മഹാവഞ്ചനയും പരദ്രോഹോന്മുഖവുമായി രൂപാന്തരം പ്രാപിച്ചു (10) ഒരു സംഭവം........മെല്ലെ ഉയർന്നു തുടങ്ങി (14) കരാളധാരി (22) അബ്രഹാമാകട്ടെ, കുമാരൻെറ ശരീരത്തിൽ ബാഷ്പധാരിയായി.... (22) പൊട്ടുന്നിനവെ,....ശക്തിയും ധൈര്യവും പ്രാപിച്ച് കത്തി കുമാരൻെറ കണ്ഠനാളത്തിൽ സ്പർശിക്കുന്ന മാത്രയിൽതന്നെ (22).... നി

Reg: No. T 64 Licence No. 498 Date20-8-1946 Reg. M 526

# THE CHURCH WEEKLY

ഷേധിച്ചുകളയാതെയും യാതൊരുവ്യതി
യാനവും കൂടാതെ അവ അനുസരിക്കു
കയും ചെയ്കയാണ് മാനുഷധർമ്മ
മെന്നറിയണം (24) അവരുടെ സ്വസ
ഹോദരനായ (30) കുഞ്ഞിനെ സ്വകു
ടുംബങ്ങൾക്കു തിരിച്ചു നൽകി (35)
ദൈവം സന്മാർഗ്ഗികളോടു മാത്രമല്ല ദു
ർമ്മാർഗ്ഗികളുടെമേലും തന്റെ ദൃഷ്ടി
പതിക്കുന്നു (58) ആരംഭജീവിതകാലം
(62) പരമാഹ്ലാദത്തോടും (65), വി
ഗ്രഹാരാധനയെ....ഉന്മൂലനം ചെയ്ക
യും ജീവനുള്ള ദൈവമായ യഹോവയു
ടെ ആരാധന പുനഃസ്ഥാപിക്കുന്നതിലേ
ക്കുവേണ്ടി വളരെ ദ്രവ്യവ്യയം ചെയ്തു
ദൈവാലയത്തെ പുതുക്കി പണികഴി
പ്പിച്ചു (67-68), പുഷ്പങ്ങൾ നട്ടുപി
ടിപ്പിച്ചിരുന്ന (72) വീഞ്ഞ് എന്നപേ
രുള്ള ഒരു പാനീയം (72) മാത്രമല്ല,
രാജ്യത്തിലെ കണക്കുകൾ ദേശാധിപ
തിമാർ അദ്ധ്യക്ഷന്മാരെ ബോദ്ധ്യപ്പെടു
ത്തണമെന്നായിരുന്നു (74) ഒററ ചാട്ട
ത്തിൽ അവന്റെമേൽ ചാടി വീണു.
(78), ശത്രുക്കളോട് അവന്റെ കോ
പം ജ്വലിച്ചു (80), ഒരു പാറക്കഷണം
ആസനമാക്കി,........ പ്രശാന്തരമണീയ
മായി സ്ഥിതിചെയ്തിരുന്ന ആത്മനാഥ
ന്റെ (32) ജീവിക്കുന്നതിന് അവൻ
തല്പരനായിരുന്നു (97) അദ്ദേഹത്തി
ന്റെ സന്നിധിയിൽ പോകാമായിരു
ന്നെന്ന്........ നിങ്ങൾ വിചാരിക്കാം.
(101).

ദുർശീലങ്ങൾ (73) ദുർസ്വഭാവങ്ങ
ൾ (73) ഉപവാതിൽ (77) ഉപദുഃഖം
(79) ഉടൻ അദ്ദേഹം അവരെ വരു
ത്തി കാരണം ചോദിച്ചു. ലഹരിപ
ദാർത്ഥങ്ങൾ യാതൊന്നും അവർ ഉപ
യോഗിക്കയില്ലെന്ന് അവർ മറുപടി
പറഞ്ഞു (72). അക്ഷരത്തെററുകളും
വിരളമല്ല.

സന്ധിചേരുമ്പോൾ ഇരട്ടിക്കേണ്ടി
വരുന്ന അക്ഷരങ്ങൾ അതേപടി വിട്ടി
ട്ടുള്ളതിനും ഉദാഹരണങ്ങൾ സുലഭമാ
ണ്. അതുപോലെ തന്നെ ഉദ്ധരണി
യുടെ കാര്യവും. ഏററവും അരോചക
മായി തോന്നിയ ഒരു വാക്യം മാത്രം
എടുത്തു കാണിക്കട്ടെ:—ഏലി ശമുവേ
ലിനെ വിളിച്ച്, ദൈവം നിന്നോട്
അരുളിച്ചെയ്തതൊന്നും മറയ്ക്കാതെ, ത
ന്നോടു പറയുവാനാവശ്യപ്പെട്ടു (പേജ്
43.)

ഇപ്പോൾ അഭിപ്രായമെഴുതിക്കഴി
ഞ്ഞ രണ്ടു ഗ്രന്ഥങ്ങളും പ്രസിദ്ധീകരി
ച്ചിരിക്കുന്ന മലയാള ക്രൈസ്തവസാഹി
ത്യസമിതിവളരെക്കുറച്ച് ഗ്രന്ഥങ്ങളേ പ്ര
സിദ്ധം ചെയ്തുള്ളുവെങ്കിലും വേണ്ടില്ല,
ആ ചുരുക്കം ഗ്രന്ഥങ്ങളെങ്കിലും സസൂ
ക്ഷ്മം എഡിററചെയ്ത്, ശരിയായി
പ്രൂഫ് തിരുത്തി, പ്രസിദ്ധീകരിക്കു
മെങ്കിൽ അതു മലയാളസാഹിത്യത്തിനു
അവർ നൽകുന്ന അമൂല്യ സേവനമാ
യിരിക്കും.

ഈ രണ്ടു ഗ്രന്ഥങ്ങളും, എം. സി.
എൽ. സി. സെയിൽസ് ഡിപ്പാർട്ടുമെ
ന്റ്, തിരുവല്ലാ; ഡയോസിസൻ ബു
ക്കഡിപ്പോ, കോട്ടയം, എം. സി. എൽ.
സി. അംഗീകരിച്ചിട്ടുള്ള ഇതര ഡി
പ്പോകൾ, എന്നിവിടങ്ങളിൽനിന്നു വാ
ങ്ങാവുന്നതാണ്.

## അഭിപ്രായത്തിനു കിട്ടിയ പുസ്തകങ്ങൾ

മലയാള ക്രൈസ്തവ സാഹിത്യസമി
തി പ്രസാധനം ചെയ്തിട്ടുള്ള താഴെ പേ
ർപറയുന്ന പുസ്തകങ്ങൾ അഭിപ്രായത്തി
നു ലഭിച്ചിരിക്കുന്നു.

1. വി. യോഹന്നാൻ എഴുതിയ ലേഖനങ്ങൾ വില 8 ണ.
2. പിതാവിന്റെ മാർഗ്ഗം ,, 2 ,,
3. അബ്ദുള്ളാ ,, $1\frac{1}{2}$ ,,
4. വിശുദ്ധ ത്രിത്വം ,, $1\frac{1}{2}$ ,,
5. മനുഷ്യനു ദൈവത്തെ മറക്കുവാൻ കഴിയുമോ ,, $1\frac{1}{2}$ ,,
6. ക്രിസ്ത്യാനികളോടുള്ള നാല്പതു ചോദ്യങ്ങൾ ,, $1\frac{1}{2}$ ,,
7. ക്രിസ്തു ദൈവപുത്രനാണോ ,, $1\frac{1}{2}$ ,,
8. പ്രാർത്ഥന ,, $1\frac{1}{2}$ ,,
9. ഉത്തമസ്നേഹിതൻ
10. പിതാവിന്റെ ഉപദേശങ്ങൾ

(8-ാം പേജിൽ നിന്നും തുടർച്ച)
ല്ല. നിരർത്ഥകമായ ഏതാദൃശവിഷയ
ങ്ങളിൽ ചെലവഴിക്കുവാൻ വി. സിം
ഹാസനത്തിനു സമയവുമില്ല.

പ്രമാണാനുസൃതവും, പ്രത്യക്ഷവും
നമ്മുടെ കർത്താവിൽ വിശാലമായ
ഈ ഒരു വാതലല്ലാതെ മറെറാന്നും ന
മ്മുടെ അടുക്കൽ ഇല്ലെന്നും എല്ലാവർക്കും
അറിവായിരിക്കട്ടെ. അന്ത്യോഖ്യാസഭ
യുടെ "സുഖകരവും" ഏനംകുറഞ്ഞതുമാ
യ നുകം തന്റെ വിശ്വാസമനുസരി
ച്ച് വഹിപ്പാൻ മനസ്സുള്ളവൻ വിനീ
തബുദ്ധിയോടെ അതു വഹിക്കട്ടെ. അ
തിൽനിന്നു മറുതലിച്ചു മാറിനിൽക്കു
ന്നവൻ അവന്റെ നാശത്തിനു വ
യൊരുക്കുകയാണ്. നമ്മുടെ ഈ
ത്നങ്ങൾക്കെല്ലാംശേഷം ശ്ലൈ
സിംഹാസനത്തിൽനിന്നു ഒരു
നടപടി ആരും—അയാൾ
ക്കൊള്ളട്ടെ—പ്രതീക്ഷിക്കേണ്ട

[Continued from p
closely that I could not
arm at all. And then h
sleep. In the middle of th
released his hand from my
then he dreamed about
and screamed out, so I had
him up. Eventually tha
was healed, staying with
Then another man ca
This man had killed his w
bed. He was put in jail
than four years, but th
ghost began to haunt him.
ing that I could drive away
he came along to me an
Kagawa, please help
sleep because my
haunts me every
'All right come
So I had ma
me, and partic
had a terribly
stood on e
haunted b
had done.
cured.
I am
our liv
stories
own e

Printed and Published by N. M. Abraham B. A., at the Malayala M